## ഞാൻ പറയാത്തതു പലതും

'നമ്മുടെ അദ്ധ്യാപകർക്ക് എന്തുപറ്റി?' എന്ന ഫീച്ചറിൽ (എൽ. ആർ. ഷാജി തയ്യാറാക്കിയത്) എന്റെ അഭിപ്രായമായി അച്ചടിച്ചുവന്ന 'അദ്ധ്യാപകനും ചുമട്ടുതൊഴിലാളിയും ഒരുപോലെയോ?' എന്ന കുറിപ്പിൽ ഞാൻ ഉദ്ദേശിക്കാത്ത ചില കാര്യങ്ങളും എങ്ങനെയോ വന്നുപോയിട്ടുണ്ട്.

'അദ്ധ്യാപകനും ചുമട്ടുതൊഴിലാളിയും തമ്മിൽ വ്യത്യാസമൊന്നുമില്ല. രണ്ടുപേരും തൊഴിലാളികൾ മാത്രം'-ഇത് ചില അദ്ധ്യാപക സംഘടനകളാണ് പറഞ്ഞുതുടങ്ങിയത്. 'അദ്ധ്യാപകത്വം' എന്ന 'ബൂർഷ്വാസങ്കല്പ'ത്തെ പൊളിക്കുകയായിരുന്നു സമരോത്സുകരായ അവരുടെ ലക്ഷ്യം. അല്ലാതെ, ഇത് 'ഇടതുപക്ഷ പ്രസ്ഥാനങ്ങളുടെ കണ്ടുപിടിത്തമാണെ'ന്നു ഞാൻ പറഞ്ഞിട്ടില്ല. അതു ശരിയുമല്ല. ഇടതുപക്ഷത്തിന്റെ ലേബലുമായി നടന്ന് കാര്യം നേടുന്ന ചില സർവ്വീസ് സംഘടനാ നേതാക്കന്മാരുടെ ഒരു തന്ത്രം മാത്രമാണ് ആ അഭിപ്രായപ്രകടനം!



# കത്തുകൾ



'കോളേജിൽ പഠിക്കുന്ന കാലത്ത് ഒരു ദിവസംപോലും ക്ലാസ്സിൽ പോകാതിരുന്നവരാണ് ഇന്നത്തെ ജനനേതാക്കൾ'. 'സമുദായത്തിന്റെ പകിട്ടു കാണിക്കാനാണ് ഇവിടെ മിക്ക കോളേജുകളും തുടങ്ങിയത്, അല്ലാതെ വിദ്യാഭ്യാസം പവിത്രമായി നടത്താനല്ല'. 'തിരിച്ചറിവ് ഭരണാധികാരികൾക്കും സമുദായ മേലദ്ധ്യക്ഷന്മാർക്കും ഇല്ലാതെ പോയതാണ് തകർച്ചയ്ക്കു കാരണം'. 'അദ്ധ്യാപകരുടെ നിയമനത്തിനു സംവരണവും സംഭാവനവാങ്ങലുമായ'-തോടെ ഏതു വിവരംകെട്ടവനും പ്രൊഫസറും ലക്ചററും ആകാമെന്ന സ്ഥിതി വന്നു'. 'അവരിവിടെ ബസ്സിനും കോളേജിനും കല്ലെറിഞ്ഞ് നേതാക്കളായി. എ.കെ. ആന്റണി, വയലാർ രവി, ഉമ്മൻചാണ്ടി, എം. വിജയകുമാർ, എം.എ. ബേബി, രമേശ് ചെന്നിത്തല, ജി. കാർത്തികേയൻ തുടങ്ങിയ ഇന്നത്തെ നേതാക്കന്മാരുടെ ആദർശധീരതയായി നാം കൊട്ടിഘോഷിക്കുന്നത് ഈ കല്ലേറു സംസ്കാരത്തെയാണ്'. 'അദ്ധ്യാപകവൃത്തി ഗൈഡെഴുത്തും ട്യൂഷൻ പഠിപ്പിക്കലുമാണെന്നു കണ്ടെത്തിയ നമ്മുടെ അദ്ധ്യാപകരും മത്തിക്കച്ചവടക്കാരും തമ്മിൽ വലിയ വ്യത്യാസമില്ല'- ഈ പ്രസ്താവനകൾ പൂർണ്ണമായും എന്റേതല്ല.

ഞാൻ പറഞ്ഞത് ഇത്രമാത്രം: പ്രിൻസിപ്പലിനെയോ ഹെഡ്മാസ്റ്ററെയോ ഘെരാവോ ചെയ്ത് ക്ലാസ്സ് വിട്ടുവിക്കുന്നതും ട്രാൻസ്പോർട്ട് ബസ്സിന് കല്ലേറു നടത്തുന്നതുമല്ല യഥാർത്ഥ രാഷ്ട്രീയ പ്രവർത്തനം. ജനങ്ങളുടെ ഇടയിൽ നടത്തുന്ന രാഷ്ട്രീയ പ്രവർത്തനമാണ് യഥാർത്ഥമായ രാഷ്ട്രീയ പ്രവർത്തനം. നമ്മുടെ പല നേതാക്കന്മാരും 'വിദ്യാർത്ഥി രാഷ്ട്രീയം' മാത്രം കൈമുതലാക്കി മുൻനിരയിലെത്തിയതുകൊണ്ടാവാം അവരിൽ നല്ലൊരു പങ്കിനും കാര്യമായ രാഷ്ട്രീയ ഉൾക്കാഴ്ചയോ ഭരണശേഷിയോ സംഘാടക വൈദഗ്ദ്ധ്യമോ ഒക്കെ ഇല്ലാതെ പോയത്. എ.കെ. ആന്റണിയും മറ്റും ഇവ്വിധം താരതമ്യേന ഉപരിപ്ളവമായ സ്കൂൾ-കോളേജ് രാഷ്ട്രീയത്തിലൂടെ പൊങ്ങിവന്നവരാണ്. (ഇവിടെ ഫീച്ചറിൽ പ്രത്യക്ഷപ്പെട്ട മറ്റു പേരുകളൊന്നും ഞാൻ പറഞ്ഞതല്ല.) 'ഏതു വിവരംകെട്ടവനും പ്രൊഫസ്സറും ലക്ചററും ആവാം', 'അദ്ധ്യാപകരും മത്തിക്കച്ചവടക്കാരുമായി വ്യത്യാസമില്ല'-തുടങ്ങിയവ എന്റെ ശൈലിയല്ല. അങ്ങനെ ഞാൻ പറയാറില്ലതന്നെ. അദ്ധ്യാപകവൃത്തിയിൽ അഭിരുചിയോ യഥാർത്ഥ താത്പര്യമോ ഇല്ലാത്തവർ ആ തൊഴിൽ ചെയ്യാനെത്തുമ്പോൾ കാര്യങ്ങൾ അവതാളത്തിലാവുന്നുവെന്നും സ്വന്തം തൊഴിലിനോട് ആത്മാർത്ഥതയും അർപ്പണബോധവും അദ്ധ്യാപകനുണ്ടായാൽത്തന്നെ പല പ്രശ്നങ്ങളും പരിഹൃതമാവുമെന്നും ഞാൻ പറഞ്ഞു. സമരകുതുകികളായ വിദ്യാർത്ഥികളും അദ്ധ്യാപകരും തമ്മിലുള്ള ബാന്ധവമാണ് നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ അന്തരീക്ഷത്തെ മലിനപ്പെടുത്തുന്നതെന്നും ഞാൻ ചൂണ്ടിക്കാട്ടി. സ്കൂളുകളും കോളേജുകളും തുടങ്ങിയവരെല്ലാം-വിവിധ സമുദായക്കാരാവാം. ഇവർ-നല്ല ഒരു കാര്യമാണു ചെയ്തത്. അവരുടെ ചില പില്ക്കാല രീതികളിൽ തത്ത്വദീക്ഷ ഇല്ലായ്മയും മറ്റും കണ്ടു എന്നുവരാം. പക്ഷേ, അവരുടെ സേവനത്തെ മൊത്തത്തിൽ തള്ളിപ്പറയുന്നത് ശരിയല്ലതന്നെ. അങ്ങനെ ഞാൻ പറഞ്ഞിട്ടില്ല.

ചുരുക്കട്ടെ, സർവ്വരെയും പുച്ഛത്തോടെ കാണുക എന്റെ രീതിയല്ല. അങ്ങനെ ഒരു ധ്വനി എന്റെ അഭിപ്രായങ്ങൾ റിപ്പോർട്ടു ചെയ്തതിൽ എങ്ങനെയോ വന്നുപോയതിൽ എനിക്ക് ദുഃഖമുണ്ട്-അത്രമാത്രം.

ജി. എൻ. പണിക്കർ

## ചിലതു തിരുത്താനുണ്ട്

അദ്ധ്യാപക-വിദ്യാർത്ഥിബന്ധത്തെപ്പറ്റി 16..2..97-ലെ കലാകൗമുദിയിൽ എന്റെ പേരിൽ വന്ന ലേഖനത്തിൽ ചില തിരുത്തലുകൾ വേണ്ടിയിരിക്കുന്നു:

1. പൊടിപിടിച്ചുകിടന്ന മേശ യൂണിവേഴ്സിറ്റി ലൈബ്രറിയിലല്ല, യൂണിവേഴ്സിറ്റി കോളേജ് ലൈബ്രറിയിലാണ്.

2. അദ്ധ്യാപകർ ഇംഗ്ളീഷ് സ്റ്റാഫ് റൂം എറിഞ്ഞുതകർത്തതായി ഞാൻ പറഞ്ഞിട്ടില്ല. അങ്ങനെയൊരു സംഭവം ഭാഗ്യവശാൽ ഉണ്ടായിട്ടില്ല. ഒരദ്ധ്യാപക സമരകാലത്ത് സമരത്തിൽ പങ്കെടുക്കാത്ത അദ്ധ്യാപകരുടെ മുറികളിൽ വിദ്യാർത്ഥികൾ എറിയുകയുണ്ടായി. അവരെ പ്രേരിപ്പിക്കാൻ ആളുണ്ടായിരുന്നു.

3. "കൈയടി കിട്ടുവാൻ സർക്കാർ കാണിച്ച കോപ്രായങ്ങൾ" എന്റെ വാക്കുകളല്ല. Populist measures നെപ്പറ്റി സംസാരിച്ചിരിക്കാം.

4. കുട്ടികൾ വളരെ സ്നേഹത്തോടെയാണ് എന്നോടു പെരുമാറിയിട്ടുള്ളതെന്ന് ഞാൻ പറഞ്ഞിരിക്കാം. അതിൽ അസാധാരണമായി യാതൊന്നുമില്ല. അക്രമരാഷ്ട്രീയത്തിനിടയ്ക്കും മിക്ക അദ്ധ്യാപകർക്കും അങ്ങനെയൊരു കുളിർമ്മ അനുഭവപ്പെടാറുണ്ട്.

പ്രാകൃതത്വം കാമ്പസ്സുകളിൽ വളരുകയാണ്. അതിനെ നേരിടുവാനുള്ള ഇച്ഛാശക്തി കാണുന്നില്ല.

ഹൃദയകുമാരി.





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

'കലാകൗമുദി' വാരിക കിട്ടി. ഇനി സാഹിത്യവാരഫലം എന്ന ജ്യോത്സ്യം എഴുതിത്തുടങ്ങാം എനിക്ക്. ഞാൻ മനസ്സിൽ കണക്കുകൂട്ടൽ നടത്തി. കഴിഞ്ഞ ഞായറാഴ്ച സന്ധ്യക്ക് 6.58 ആയപ്പോഴാണ് ലോഡ് ഷെഡ്ഡിങ് തുടങ്ങിയത്. ഇന്നും ആ സമയത്താവും അതിന്റെ തുടക്കം. വെളിച്ചം തീരെയില്ലാതാവുന്നതുവരെ എഴുതാമല്ലോ എന്നു വിചാരിച്ചു മാനിഫോൾഡ് പേപ്പർ എടുത്തു റൈറ്റിങ് ബോർഡിൽ വച്ചു. പേന കടലാസിലേക്ക് അമർത്തി. പെട്ടെന്നു വിദ്യുച്ഛക്തി പോയി. ആറു പത്തിനാണ് അത് അപ്രത്യക്ഷമായത്. കറന്റ് പോയാലുടൻ സബ് സ്റ്റേഷനിലെ റ്റെലിഫോൺ റിസീവർ വിശേഷപ്പെട്ട രീതിയിലാവും പ്രവർത്തിക്കുന്നത്. അത് ഇരിപ്പിടത്തുനിന്നു ചാടിയിറങ്ങി താഴെ വന്നു ശയിക്കും. വിദ്യുച്ഛക്തി വന്നാലേ അതു മുകളിലേക്കു ചാടി പഴയ സ്ഥാനത്തിരിക്കൂ. എങ്കിലും പലതവണ വിളിച്ചുനോക്കി. ഹൃദയകാഠിന്യമുള്ള റിസീവർ തിരിച്ചുവന്നിട്ടില്ല. ഇനി കറന്റ് വന്നിട്ട് എഴുതിത്തുടങ്ങാമെന്നു കരുതി ഞാൻ മിണ്ടാതിരുന്നു. 6.50 ആയപ്പോൾ റ്റ്യൂബ്ലൈറ്റ് കത്തുന്നു. ഉടനെ കെട്ടുപോകുന്നു. വീണ്ടും കത്തുന്നു, കെടുന്നു. അഞ്ചുമിനിറ്റുനേരം ഞാൻ സ്വിച്ചിടുകയും അത് ഓഫാക്കുകയും ചെയ്തു. ഫലമില്ല. കത്തുകയും കെട്ടുപോകുകയും ചെയ്യുന്നു. 6.58-ന് ലോഡ് ഷെഡ്ഡിങ് തുടങ്ങുമെന്നറിയാമെന്നതുകൊണ്ട് ഏഴരവരെ കാത്തിരുന്നു. സ്വിച്ച് താഴ്ത്തിയപ്പോൾ റ്റ്യൂബ് ലൈറ്റ് കത്തുന്നില്ല. ഇനി രാത്രി പതിനൊന്നു മണികഴിഞ്ഞേ അതു തെളിയൂ. നാളെ കാലത്ത് എഴുതു തുടങ്ങാമെന്നു കരുതി മിണ്ടാതിരുന്നു ഞാൻ.

2. കാലത്ത് എട്ടുമണിക്കു വീണ്ടും മാനിഫോൾഡ് പേപ്പർ എന്റെ മുന്നിലായി. കലാകൗമുദിയിലെ ചെറുകഥ എന്റെ പേനയുടെ അഭിമർദ്ദത്തിനു വിധേയമാകുന്നതിനുമുൻപു വീട്ടുകാരിയുടെ നിലവിളി. "അയ്യോ പൈപ്പിൽ വെള്ളമില്ല" രണ്ടുതവണ പൈപ്പ് പൊട്ടിയതാണ്. കുറെ ഉദ്യോഗസ്ഥന്മാർ ഓഫീസ് ഉപേക്ഷിച്ചു വീട്ടിലിരിപ്പുമായി. ഇനി പൊട്ടാനിടയില്ലല്ലോ എന്നു വിചാരിച്ചു ഞാൻ റോഡിലേക്കു ചെന്ന് അങ്ങോട്ടുമിങ്ങോട്ടും നോക്കി. ഒരുത്തന്റെ പിക്കാക്സ് ഉയരുന്നു, താഴുന്നു. തെല്ലകലെ. പ്രായം അനുവദിക്കുന്ന വേഗത്തിൽ ഓടിച്ചെന്ന ഞാൻ അയാളോടും അടുത്തിരുന്ന വേറൊരാളോടും വിനയത്തോടെ പറഞ്ഞു:- "നിങ്ങൾ നേരത്തേ ഒന്നു പറയാതെ പൈപ്പടച്ചുകളഞ്ഞല്ലോ. ഇനി പത്തുമിനിറ്റ് നേരത്തേക്ക് അതു തുറന്നുതന്നാൽ കൊള്ളാം. കുറച്ചു വെള്ളം പിടിച്ചുവച്ചതിനുശേഷം ഞാൻ പറയാം. അപ്പോൾ അടച്ചുകൊള്ളൂ." അയാളുടെ മറുപടി:- 'മന്ത്രിവന്നുപറഞ്ഞാലും അടച്ച പൈപ്പ് തുറക്കുകയില്ല. നേരത്തേ നിങ്ങളെ അറിയിക്കാനൊരു നിയമവുമില്ല." വളരെനേരം വെള്ളം കിട്ടാതെ ഞാനും വീട്ടുകാരും വിഷമിച്ച് ഇരുന്നു. ദിവാൻ ഭരണകാലത്തു വീട്ടുകാർക്കു മുന്നറിയിപ്പു നല്കാതെ പൈപ്പടച്ചാൽ ഉദ്യോഗസ്ഥന്മാർക്കു സസ്പെൻഷൻ വരും. പ്രജാധിപത്യം ഏതുതരം ജീർണ്ണതയിലേക്കാണ് നമ്മളെ കൊണ്ടുപോയിരിക്കുന്നത്!

3. രാത്രി. ലോഡ് ഷെഡ്ഡിങ്ങിന്റെ സമയമല്ലെങ്കിലും റ്റ്യൂബ്ലൈറ്റ് കത്തുന്നില്ല. മെഴുകുതിരി കത്തിച്ചുവച്ചു ഞാൻ എഴുതുന്നു. ഞാനിപ്പോൾ കെടും, ഞാനിപ്പോൾ കെടും എന്നുപറഞ്ഞുകൊണ്ട് മെഴുകുതിരി ചാരുകസേരയുടെ കൈയിൽ നില്ക്കുന്നു. ഞാൻ വാക്യം തുടങ്ങുന്നു:- 'ശ്രീ. കെ.സി. രാമന്റെ 'കുഞ്ഞുണ്ണിയുടെ അസ്വസ്ഥതകൾ' എന്ന ചെറുകഥ കലാകൗമുദിയിൽ'- പേരക്കുട്ടി വന്നുപറയുന്നു "ഒരാൾ വന്നിരിക്കുന്നു.""കയറിയിരിക്കാൻ പറ" എന്നു നിർദ്ദേശിച്ചിട്ട് ഞാൻ വേഗത്തിൽ റൈറ്റിങ് ബോർഡ് താഴെ വച്ചു. പേനയുടെ അടപ്പുപോലും ഇടാതെ തിടുക്കത്തിൽ ചെന്നു അതിഥിയെ സൽകരിക്കാനായി. "സാറ് ഉറങ്ങുകയായിരുന്നോ?" ആഗതന്റെ ചോദ്യം. ചെല്ലാൻ ഞാൻ വൈകിയെന്നുള്ള ധ്വനികലർന്ന ചോദ്യമാണത്. നീരസം കാണിക്കാതെ "ഇരിക്കൂ. എന്തു വേണം?" എന്നു ഞാൻ വിനയത്തോടെ ചോദിക്കുന്നു. ഉത്തരം:- "അടുത്ത വീട്ടിലെ ......നെ കാണാൻ വന്നതാണു ഞാൻ. ഗേറ്റ് അകത്തുനിന്നു പൂട്ടിയിരിക്കുന്നു. ആ വീട്ടിലേക്കു ഫോൺ ചെയ്യണം എനിക്ക്." ആഗതൻ കണക്കറ്റു കുടിച്ചിട്ടുണ്ട്. കാലുകൾ താഴെ ഉറയ്ക്കാത്ത അയാൾ ഫോണെടുത്താൽ അതു താഴെയിടുകില്ലെന്ന് ആരുകണ്ടു. ഞാൻ കരുതിക്കൂട്ടി അസത്യം പറഞ്ഞു:- "ഫോൺ കേടാണ്." മദ്യപൻ വീട്ടിലെത്തിയെന്നു കണ്ടു കുറെ നല്ല ചെറുപ്പക്കാർ അയാളെ കൈകാര്യം ചെയ്യാൻ എന്റെ വീട്ടിലെത്തി. "തൊട്ടുപോകരുത്" എന്നു ഞാൻ

*"സൂര്യൻ എന്നും ഉദിക്കുന്നതെന്തിന്?" "നരകതുല്യമായ ഇൻഡ്യയിലാണ് നിങ്ങൾ ജീവിക്കുന്നതെന്നു കാണിച്ചുതരാൻ."*

അവരോടു പറഞ്ഞു. അവർ തൊട്ടതുമില്ല. നന്നേ പ്രയാസപ്പെട്ടിട്ടാണ് അയാളെ ഗെയ്റ്റിനു പുറത്താക്കിയത്. വീണ്ടും ചാരുകസേരയിൽ വന്ന് ഇരുന്നു ഞാൻ ഒരുവാക്യം കൂടി എഴുതി. അപ്പോൾ റ്റെലിഫോൺ ബെല്ലടിച്ചു. പേരക്കുട്ടി റിസീവർ എടുത്തു കാതിൽ വച്ചതിനുശേഷം വിളിക്കുന്നത് എന്നെയാണെന്ന് അറിയിച്ചു. മറ്റേത്തലയ്ക്കൽ പരുഷശബ്ദം. "നിങ്ങൾ ആളുകളെ വഴിതെറ്റിക്കുകയാണോ? ഉഷ്ണം ഉഷ്ണേന ശാന്തി എന്നതിന് ഉഷ്ണം ഉഷ്ണത്താൽ ശമിക്കുന്നു എന്ന് എഴുതിവച്ചിരിക്കുന്നല്ലോ. ഉഷ്ണം ഉഷ്ണേ ന ശാന്തി എന്നാണു പറയേണ്ടത്. ഉഷ്ണം ഉഷ്ണത്താൽ ശമിക്കുന്നില്ല എന്നാണ് അതിന്റെ അർത്ഥം." ഞാൻ മറുപടി നല്കി. ഉഷ്ണേന എന്നതു തൃതീയയാണ്. ഉഷ്ണം ഉഷ്ണത്താൽ ശമിക്കുന്നു എന്നാണ് അർത്ഥം. ഉഷ്ണേ എന്നതു സപ്തമിയാണ്. സപ്തമിയായാൽ ചൊല്ലിന് അർത്ഥമില്ലാതെ വരും. ചൂടുകൊണ്ടുണ്ടാകുന്ന രോഗത്തിനു ചൂടുള്ള മരുന്നു കൊടുക്കുന്നു രോഗിക്ക്. രോഗം ശമിക്കുന്നു." വിവരമില്ലാത്തവൻ തർക്കിക്കാൻ തുടങ്ങുന്നതു ഗ്രഹിച്ച് ഞാൻ റിസീവർ താഴെവച്ചു. എഴുത്ത് ആരംഭിച്ചു. "ഞാനങ്ങു കെട്ടോട്ടേ?" എന്നു മെഴുകുതിരി ചോദിച്ചു. ഉത്തരം പറയുന്നതിനുമുൻപ് അതങ്ങു കെട്ടു. കൂരിരുട്ട്.

പ്രിയപ്പെട്ട വായനക്കാരേ ഇത് എന്റെ മാത്രം ജീവിതമല്ല. നിങ്ങളുടെയും ജീവിതമാണ്. ഇതിൽനിന്നു നമുക്കു മോചനമേയില്ല.

## സ്വസ്ഥത, അസ്വസ്ഥത

ജലാശയത്തിനകത്ത് ചന്ദ്രക്കല. നേരിയ ഡോർകേർട്ടനപ്പുറത്ത് സുന്ദരി. മൂടൽമഞ്ഞിനപ്പുറത്തു നക്ഷത്രങ്ങൾ. ഇടതിങ്ങി മരങ്ങൾ നില്ക്കുന്ന കാട്ടിനകത്തു സൂര്യരശ്മി. പരുക്കൻസ്വഭാവമുള്ള വ്യക്തിയുടെ ഹൃദയാന്തർഭാഗത്തു കാരുണ്യം, മുറിയിലെ തികഞ്ഞ നിശ്ശബ്ദതയ്ക്കകത്തു പ്രിയതമയുടെ സ്നേഹാർദ്രമായ ഒരു വാക്ക്. ഈ ദ്വന്ദ്വങ്ങളെല്ലാം സർവസാധാരണങ്ങൾ. എങ്കിലും ഓരോന്നിലും രണ്ടാമതു പറഞ്ഞത് ആദ്യം പറഞ്ഞതിനെ തിളക്കുന്നു. സാധാരണമായ വിഷയമാണ് ശ്രീ.കെ.സി. രാമന്റെ 'കുഞ്ഞുണ്ണിയുടെ അസ്വസ്ഥതകൾ' എന്ന ചെറുകഥയിലുള്ളത് (കലാകൗമുദി). ഏകാന്തവാസമനുഷ്ഠിക്കുന്ന അമ്മയെ കൂട്ടിക്കൊണ്ടുപോകാൻ മകൻ വരുന്നു. യാത്രയ്ക്കിടയിൽ ഭൂതകാലസ്മൃതികൾ. കാമോത്സുകങ്ങളായ സ്മരണകളാണ് അവ. ഇപ്പോൾ കുഞ്ഞുണ്ണിക്കു വാർദ്ധക്യകാലം. അയാളുടെ അസ്വസ്ഥതകൾ വർണ്ണിക്കുന്ന സർവസാധാരണത്വത്തിനകത്തു കലയുടെ നേരിയ തിളക്കം. ആ തിളക്കം പ്രതിപാദ്യവിഷയത്തെ കലാത്മകമാക്കിയതുകൊണ്ടാണ് ഉണ്ടാകുന്നത്. അസ്വസ്ഥതകൾക്കു യോജിച്ചവിധത്തിലുള്ള **ആഖ്യാനവും കെ.സി. രാമനുണ്ട്.** ഇതിൽക്കൂടുതലായി **ഇക്കഥയെക്കുറിച്ച് എനിക്കൊന്നും** പറയാനില്ല. ഇത്രയെ**ങ്കിലുമായല്ലോ എന്നു വിചാരിച്ച് എനി**ക്കു സ്വസ്ഥതയും.

## ചോദ്യം, ഉത്തരം

"എന്റെ കാമുകിയുടെ പുഞ്ചിരിക്ക് എന്താണർത്ഥം?"

*"നമ്മുടെ സാഹിത്യ നിരൂപണത്തിന് ഇന്നത്തെ ഗതികേട് എന്തുകൊണ്ടുണ്ടായി?" "വാൾട്ട് വിറ്റ്മാന്റെ കവിതയെടുത്തുവച്ച് പടിഞ്ഞാറൻ നിരൂപകൻ പ്രൗഢമായി എഴുതുന്നതു പോലെ, റ്റോമസ്മാന്റെ 'മാജിക് മൗണ്ടൻ' എന്ന നോവലിനെക്കുറിച്ച് അവിടത്തെ നിരൂപകൻ വിദ്വജ്ജനോചിതമായി എഴുതുന്നതുപോലെ ഇവിടത്തെ ക്ഷുദ്രങ്ങളായ കൃതികളെപ്പറ്റി നിരൂപകർ പ്രൗഢമായി എഴുതുന്നു. ക്ഷുദ്രകൃതികളിൽ അവർ കാണുന്ന ഉജ്ജ്വലത ഇല്ലേയില്ല. വിറ്റ്മാന്റെ കവിതയിലും റ്റോമസ്മാന്റെ നോവലിലും അതുണ്ട്."*



മോപാസാങ്ങ്

**"മുല്ലപ്പൂ പരിമളം പ്രസരിപ്പിക്കുന്നതിന് എന്തർത്ഥം?"**

"യേശുദാസന്റെ പാട്ടു കേട്ടാൽ ഉണ്ടാകുന്ന അനുഭൂതിയെ ഏതിനോടു സദൃശമാക്കാം?"

**"പനിനീർപ്പൂക്കൾ വിടർന്നു നില്ക്കുന്ന പൂന്തോട്ടത്തിൽ കൊച്ചുകുട്ടി ഓടിക്കളിക്കുമ്പോൾ റോസാദലങ്ങൾ പുറപ്പെടുവിക്കുന്ന മധുരശബ്ദത്തോട് ഉപമിക്കാം."**

"നമ്മുടെ സാഹിത്യനിരൂപണത്തിന് ഇന്നത്തെ ഗതികേട് എന്തുകൊണ്ടുണ്ടായി?"

**"വാൾട്ട് വിറ്റ്മാന്റെ കവിതയെടുത്തുവച്ച് പടിഞ്ഞാറൻ നിരൂപകൻ പ്രൗഢമായി എഴുതുന്നതുപോലെ, റ്റോമസ്മാന്റെ 'മാജിക് മൗണ്ടൻ' എന്ന നോവലിനെക്കുറിച്ച് അവിടത്തെ നിരൂപകൻ വിദ്വജ്ജനോചിതമായി എഴുതുന്നതുപോലെ ഇവിടത്തെ ക്ഷുദ്രങ്ങളായ കൃതികളെപ്പറ്റി നിരൂപകർ പ്രൗഢമായി എഴുതുന്നു. ക്ഷുദ്രകൃതികളിൽ അവർ കാണുന്ന ഉജ്ജ്വലത ഇല്ലേയില്ല. വിറ്റ്മാന്റെ കവിതയിലും റ്റോമസ്മാന്റെ നോവലിലും അതുണ്ട്."**

"നിങ്ങൾ ഉപയോഗിക്കുന്ന സോപ്പ്, റ്റൂത്ത് പേസ്റ്റ്, നിങ്ങൾക്കിഷ്ടമുള്ള നിറം, നിങ്ങൾ ബഹുമാനിക്കുന്ന അദ്ധ്യാപകൻ, നിങ്ങൾ ഇഷ്ടപ്പെടുന്ന ശിഷ്യൻ, ഇഷ്ടപ്പെടുന്ന നോവലുകൾ ഇവയുടെ പേരുകൾ പറയൂ?"

**"ഡെറ്റോൾ സോപ്പ്, കോൾഗേറ്റ് പെയ്സ്റ്റ്, ആകാശത്തിന്റെ നീലനിറം. ബഹുമാനിക്കുന്ന ഗുരുനാഥൻ ഇംഗ്ലീഷ് ലക്ചറർ ആയിരുന്ന ഉമാമഹേശ്വരൻ. മലയാളാദ്ധ്യാപകൻ ശാസ്തമംഗലം രാമകൃഷ്ണപിള്ള. ഏറ്റവും ഇഷ്ടപ്പെടുന്ന ശിഷ്യൻ ഇപ്പോൾ കോഴിക്കോട്ടെ സെയിന്റ് ജോസഫ്സ് കോളജിൽ മലയാളം പ്രഫെസറായിരിക്കുന്ന റവറന്റ് ഫാദർ ചെറിയാൻ കുനിയന്തോടത്ത്. നോവലുകൾ കാസാൻദ്സാ**

**ക്കിസിന്റേത്."**

"സൂര്യൻ എന്നും ഉദിക്കുന്നതെന്തിന്?"

**"നരകതുല്യമായ ഇൻഡ്യയിലാണ് നിങ്ങൾ ജീവിക്കുന്നതെന്നു കാണിച്ചുതരാൻ."**

"എന്റെ കണക്കുസാറ് ഇൻഫിനിറ്റി എന്ന് എപ്പോഴും പറയുന്നു. അതിന്റെ അർത്ഥമെന്തെന്നു ചോദിച്ചിട്ട് അദ്ദേഹം തൃപ്തികരമായ ഉത്തരം പറയുന്നില്ല. എന്താണ് ഈ ഇൻഫിനിറ്റി?"

**"ആയിരം നാഴികയോളം നീണ്ട ഒരു സംഖ്യ നിങ്ങൾ എഴുതിയെന്നു വിചാരിക്കൂ. അതിന്റെ അവസാനത്തെ അക്കത്തിനപ്പുറത്ത് എത്ര അക്കങ്ങൾ വേണമെങ്കിലും നിങ്ങൾക്കു കൂട്ടിച്ചേർക്കാം. അതിന് അവസാനമില്ല. ഇതു ഗണിതശാസ്ത്രത്തിലെ ഇൻഫിനിറ്റി. ഐൻസ്റ്റൈൻ പറയുന്ന greater intelligence- പ്രപഞ്ചത്തെ നിയന്ത്രിക്കുന്ന മഹനീയമായ ധിഷണ ഈശ്വരനാണ്. ഈശ്വരൻ അല്ലെങ്കിൽ ആ മഹനീയമായ ധിഷണ കാലത്തിനോ സ്ഥലത്തിനോ വിധേയമല്ല. അത് ആധ്യാത്മികമായ ഇൻഫിനിറ്റി."**

## സ്ക്കൂൾക്കുട്ടിയുടെ കഥ എത്ര ഭേദം!

**ഫ്ളോ**ബർ ഒരിക്കൽ മോപാസാങ്ങിനോടു പറഞ്ഞു:- നിങ്ങൾ നടന്നുപോകുമ്പോൾ വഴിവക്കിൽ ഒരു കച്ചവടക്കാരനെ കണ്ടാൽ അയാളെ എനിക്കു കാണിച്ചുതരണം രചനകൊണ്ട്. അയാളുടെ ശാരീരിക സ്ഥിതി, സാന്മാർഗ്ഗിക സ്വഭാവം ഇതെല്ലാം എനിക്കറിയണം. നിങ്ങൾ ഒരു കുതിരയെക്കണ്ടാൽ അതിന്റെ മുൻപേ പോകുന്ന അല്ലെങ്കിൽ പിറകേ പോകുന്ന അമ്പതു കുതിരകളെക്കാൾ അത് എങ്ങനെ വിഭിന്നമാണെന്ന് എഴുത്തിലൂടെ വ്യക്തമാക്കിത്തരണം. (ഓർമ്മയിൽനിന്ന് എഴുതുന്നത്) രചനയുടെ സാരസ്വതരഹസ്യമാണിത്. ഇതു കുങ്കുമം വാരികയിൽ 'ഡേ എക്സ്പ്രസ്സ്' എന്ന കഥയെഴുതിയ ശ്രീ. കെ.കെ. രമേഷിന് അറിഞ്ഞുകൂടാ. അറിയാമായിരുന്നെങ്കിൽ കഥ പറയുന്ന ആൾ സഞ്ചരിക്കുന്ന തീവണ്ടിയിൽ ഏതോ ഒരു തീവണ്ടിയാപ്പീസിൽനിന്നു കയറിയ ഒരു പെണ്ണിനെക്കണ്ടയുടനെ അയാൾ 'ഇളംപച്ചയിൽ വെളുത്ത പൂക്കളുള്ള സാരിയും പച്ചബ്ളൗസുമാണ് [അവളുടെ] വേഷം' എന്നു പറയുമായിരുന്നോ? ആരെക്കണ്ടാലും നമ്മൾ ആ ആളിന്റെ മുഖത്തേ നോക്കൂ. നോക്കുന്നതിന്റെ ഫലമായി 'എന്തേ ഇയാൾക്കിത്ര വിഷാദം? ആളു വളരെ ചീയർഫുൾ ആണല്ലോ എന്നൊക്കെ നേരിട്ടു പറഞ്ഞില്ലെങ്കിൽ വിചാരിക്കുകയെങ്കിലും ചെയ്യും. വേഷം പിന്നീടേ നോക്കൂ. രമേഷിനു കഥാപാത്രങ്ങളുടെ ചിത്തവൃത്തിപരങ്ങളായ സവിശേഷതകൾ ഭാവനകൊണ്ടു പ്രകാശിപ്പിക്കാൻ കഴിയുകയില്ല. അതുകൊണ്ട് പെണ്ണ് തീവണ്ടിയിൽ കയറിയയുടനെ അവളുടെ ഇളംപച്ചസ്സാരിയെയും പച്ചബ്ളൗസിനെയും കാണുന്നു. അതെഴുതിവയ്ക്കുന്നു. മോപാസാങ് തന്റെ കഥാനായികയെ നമ്മൾക്കു പരിചയപ്പെടുത്തുന്ന രീതി നോക്കുക. 'She was very beautiful graceful and distinguished looking with her long oval face, her complexion like gilt ivory, her large grey eyes and her black hair......' ഇതു വായിച്ചാലുടനെ നമ്മൾ ആ കഥാപാത്രത്തിൽ തൽപരത്വമുള്ളവരായിത്തീരുന്നു. 'അവൾ ഇളംപച്ചപ്പൂക്കളുള്ള ഫ്രോക്ക് ഇട്ടിരുന്നു. ഷൂസിനു കറുത്ത നിറം. തലമുടി കെട്ടിയത് നീല റിബൺകൊണ്ടായിരുന്നു' എന്നല്ല മോപാസാങ് എഴുതിയത്. അങ്ങനെ എഴുതിയിരുന്നെങ്കിൽ ഇത്രയുംകാലം അദ്ദേഹം നിലനില്ക്കില്ലായിരുന്നു.



*റ്റോൾസ്റ്റോയി*

> സാഹിത്യവാരഫലക്കാരൻ ഗൗളിയെപ്പോലെ ഒറ്റച്ചാട്ടത്തിനു സാഹിത്യകൃതിയെ ഭക്ഷിക്കുന്നു. രണ്ടിന്റെയും ലക്ഷ്യം ഒന്നുതന്നെയെങ്കിലും മെല്ലെ നീങ്ങുന്ന ഷട്പദത്തെ പ്രേക്ഷകർ കുറ്റപ്പെടുത്തുകയില്ല. ത്വരിതഗതി അല്ലെങ്കിൽ ശീഘ്രപ്ളുതം നടത്തുന്ന സാഹിത്യവാരഫലക്കാരനെ ദ്രഷ്ടാക്കൾ കുറ്റപ്പെടുത്തുന്നു.

രമേഷിന്റെ ഇളംപച്ചസ്സാരിക്കാരി തീവണ്ടിയിലുണ്ടായിരുന്ന ഒരു യാത്രക്കാരനോട് അടുക്കുകയും എറണാകുളത്തുവച്ച് അയാളുടെകൂടെ വ്യഭിചാരത്തിനുവേണ്ടി ഇറങ്ങിപ്പോകുകയും ചെയ്യുന്നു. അവളും യാത്രക്കാരനും വെറും നിഴലുകളാണെന്നതു പോകട്ടെ. ക്ഷീരബല ആവർത്തിക്കുന്നതുപോലെ ഈ വൃത്തികെട്ട വിഷയം എന്തിനാണു രമേഷ് ആവർത്തിച്ചു വായനക്കാരന്റെ ക്ഷമ കെടുത്തുന്നത്? രമേഷും അദ്ദേഹത്തെപ്പോലെയുള്ള കഥാകാരന്മാരും കഥയെഴുതാത്ത നാട്ടിൽ അടുത്ത ജന്മത്തിൽ ജനിക്കണമെന്നാണ് എന്റെ ആഗ്രഹം. ഒന്നുകൂടി പറയട്ടെ. ഏതു സ്ക്കൂൾക്കുട്ടിയും രമേഷിനെക്കാൾ ഭംഗിയായി കഥയെഴുതും.

## ചിന്തകൾ

**ട്യൂ**ബ് ലൈറ്റ് അർദ്ധരാത്രിയോട് അടുപ്പിച്ചു തെളിയുന്ന വേളയിൽ ഞാൻ കണ്ണുതുറന്നു ചുവരിലേക്കു നോക്കാറുണ്ട്. ചില ഷട്പദങ്ങൾ അതിമന്ദമായി കാലുകൾ മുന്നോട്ടുവച്ച് ഇരയെ വായ്ക്കകത്താക്കുന്നു. എനിക്ക് ഇതു വേണ്ട, പിന്നെ സന്ദർഭവശാൽ കണ്ടതുകൊണ്ടു ഞാൻ ഇതിനെ എന്റെ ശരീരത്തിന്റെ ഉള്ളിലേക്ക് ആക്കുന്നു എന്നാണ് ഷട്പദത്തിന്റെ ഭാവം. നേരേമറിച്ചാണ് ഗൗളിയുടെ പ്രവൃത്തി. ആദ്യം മെല്ലെ നീങ്ങും. പിന്നീട് എത്രദൂരത്ത് ഇരയിരുന്നാലും ഒറ്റച്ചാട്ടമാണ്. ഒരിക്കലും ഇരയ്ക്കു രക്ഷപ്പെടാനാവില്ല. മെല്ലെമെല്ലെ നീങ്ങുന്ന ഷട്പദങ്ങളെപ്പോലെയാണ് നമ്മുടെ ചില നിരൂപകർ. എനിക്കിതിലൊന്നും താൽപര്യമില്ല എന്ന പ്രകടനം. പക്ഷേ ഇര വായ്ക്കകത്തുതന്നെ. ഈ മന്ദപ്രക്രിയയുടെയും ഗൗളിയുടെ ശീഘ്രപ്രക്രിയയും തമ്മിൽ എന്താണു വ്യത്യാസം? ഒരു വ്യത്യാസവുമില്ല. സാഹിത്യവാരഫലക്കാ

രൻ ഗൗളിയെപ്പോലെ ഒറ്റച്ചാട്ടത്തിനു സാഹിത്യകൃതിയെ ഭക്ഷിക്കുന്നു. രണ്ടിന്റെയും ലക്ഷ്യം ഒന്നുതന്നെയെങ്കിലും മെല്ലെ നീങ്ങുന്ന ഷട്പദത്തെ പ്രേക്ഷകർ കുറ്റപ്പെടുത്തുകയില്ല. ത്വരിതഗതി അല്ലെങ്കിൽ ശീഘ്രപ്ലുതം നടത്തുന്ന സാഹിത്യവാരഫലക്കാരനെ ദ്രഷ്ടാക്കൾ കുറ്റപ്പെടുത്തുന്നു.

2. റോബർട് മ്യൂസിലിന്റെ The Man Without Qualities എന്ന നോവൽ പ്രൂസ്ത്, കാഫ്ക, റ്റോമസ്മാൻ, ബ്രോഹ് ഇവരുടെ മാസ്റ്റർപീസുകളെപ്പോലെയൊരു മാസ്റ്റർപീസാണ്. 1985-ലാണ് ഞാനതു വായിച്ചതും വിസ്മയഭരിതനായതും. ആശയപ്രധാനമാണ് അതെങ്കിലും ഓരോ ആശയവും കലാത്മകമാക്കിയിരിക്കുന്നു നോവലിസ്റ്റ് എന്നതുകൊണ്ടു പാരായണവേളയിൽ മരുഭൂമിയിലൂടെ സഞ്ചരിക്കുന്ന പ്രതീതി ഉളവാകുകയില്ല. അതിലൊരിടത്ത് നിർവ്വികാരാവസ്ഥയുള്ളവർക്കു മൈലുകളുടെ ദീർഘത മാത്രമേ ചിന്തിക്കാനാവൂ എന്നും വൈകാരികാവസ്ഥയുള്ളവർക്കു മിലിമീറ്ററിലെ ധാരാളത കാണാൻ കഴിയുമെന്നും പറഞ്ഞിട്ടുണ്ട്. മലയാളഭാഷയിലെ മഹാകാവ്യങ്ങൾ മൈലുകളുടെ ദീർഘതയുള്ളവയാണ്. എന്നാൽ ചങ്ങമ്പുഴയുടെ "പഞ്ചഭൂതാഭിയുക്തമെൻ ഗാത്രം" എന്നു തുടങ്ങുന്ന ഹ്രസ്വകാവ്യത്തിന്റെ മിലിമീറ്റർ സമൃദ്ധി അവയിൽ ഇല്ലതാനും.

3. സന്ന്യാസിശ്രേഷ്ഠൻ ഭഗവദ്ഗീതയിലെ

"ക്രോധാദ് ഭവതി സംമോഹഃ
സംമോഹാത് സ്മൃതി വിഭ്രമഃ
സ്മൃതിഭ്രംശാദ് ബുദ്ധിനാശോ
ബുദ്ധിനാശാത് പ്രണശ്യതി"

എന്ന ശ്ലോകംചൊല്ലി കോപമരുത് എന്നു ശ്രോതാക്കളെ ഉദ്ബോധിപ്പിക്കുകയായിരുന്നു. (ക്രോധത്തിൽനിന്നു സമ്മോഹമുണ്ടാകുന്നു. സമ്മോഹത്തിൽനിന്നു സ്മൃതിനാശമുണ്ടാകുന്നു. സ്മൃതിനാശത്തിൽനിന്നു ബുദ്ധിനാശമുണ്ടാകുന്നു. ബുദ്ധിനാശത്താൽ അയാൾ നശിക്കുന്നു) സ്വാമിജിയുടെ അനർഗ്ഗളപ്രഭാഷണത്തിൽ 'കൈമെയ്' മറന്ന് ശ്രോതാക്കൾ ഇരിക്കുമ്പോഴാണ് റ്റെലിവിഷൻ ക്യാമറയുടെ തീക്ഷ്ണപ്രകാശം അദ്ദേഹത്തിന്റെ കണ്ണുകളിൽ ചെന്നുവീണത്. സന്ന്യാസിപ്രമുഖൻ കോപിച്ചു: "എന്റെ കണ്ണു പൊടിക്കാനാണോ നിങ്ങൾ ഇതു ചെയ്യുന്നത്? Stop it I say" അവതാരപുരുഷന്റെ കോപാഗ്നിയിൽ പെട്ട് പ്രകാശം വീഴ്ത്തിയവൻ ഭസ്മമാകുന്നതിനുമുൻപ് ആരോ ആ ഉപകരണം പിടിച്ചുതിരിച്ചു. ഏട്ടിലെപ്പശു പുല്ലു തിന്നുകയില്ല എന്നു ശ്രോതാക്കളിൽ ഒരാളായിരുന്ന ഞാൻ വിചാരിച്ചു. പിന്നീടു സ്വാമിതിരുവടികളുടെ പ്രസംഗം കേൾക്കാൻ ഞാൻ അവിടെ ഇരുന്നതുമില്ല.

4. ജീവിതത്തിന്റെ ഐക്യവും ജീവിതത്തിന്റെ ആന്തര വ്യവസ്ഥയും പ്രതിഫലിപ്പിക്കുന്നതാണു കലയെന്നു മ്യൂസിൽ പറഞ്ഞിട്ടുണ്ട്. പക്ഷേ അദ്ദേഹത്തിന്റെ കാലയളവിൽത്തന്നെ അതു ജീർണ്ണിക്കാൻ തുടങ്ങി. ബൽസാക്കും ഫ്ളോബറും വൈകാരികജീവിതത്തെ ഉത്കൃഷ്ടതയോടെ ചിത്രീകരിച്ചു. ദസ്തെയെവ്സ്കിയും സ്റ്റ്റിൻഡ്ബർഗ്ഗും ഫ്രോയിറ്റും പൈശാചികമായ അടിത്തട്ടിനെ ആലേഖനം ചെയ്തുകഴിഞ്ഞു. അതുകൊണ്ട് തനിക്കോ മറ്റുള്ള കലാകാരന്മാർക്കോ ഒന്നും ചെയ്യാനില്ല എന്നായിരുന്നു മ്യൂസിലിന്റെ അഭിപ്രായം. ഈ അഭിപ്രാ[illegible]ഭിപ്രായമായി മാത്രം പരിഗണിച്ചാൽ മതി. ഫ്ളോബറിന്റെ നോവൽ Madame Bovary 1857-ലാണ് പ്രസിദ്ധപ്പെടുത്തിയത്. അതിനെ അതിശയിക്കുന്ന റ്റോൾസ്റ്റോയിയുടെ Anna Karenina 1873-77 കാലയളവിലാണു രചിക്കപ്പെട്ടത്. റ്റോൾസ്റ്റോയിയുടെ നോവലും വൈകാരികജീവിതത്തെ പരകോടിയിൽ ആവിഷ്കരിച്ചു. ബൽസാക്ക്, ദസ്തെയെവ്സ്കി, ഫ്രോയിറ്റ് ഇവരെ അതിശയിക്കുന്ന നോവലിസ്റ്റുകളും മനഃശാസ്ത്രജ്ഞന്മാരും ആവിർഭവിച്ചെന്നും വരും. അതിനാൽ കുത്സിതചിന്തകളുള്ള അബോധമനസ്സിനെ മറ്റുള്ളവർക്കു കടന്നുചെല്ലാൻ വയ്യാത്തവിധം സ്ഫുടീകരിച്ചുകഴിഞ്ഞുവെന്നു പറയുന്നതും ശരിയല്ല. കലയിലുമുണ്ട് ഒരുതരത്തിലുള്ള ഇൻഫിനിറ്റി.

## സർഗ്ഗപ്രക്രിയ അല്ല

**നി**ത്യജീവിതത്തിൽ ദാരിദ്ര്യദുഃഖം അനുഭവിക്കുന്ന കലാകാരന്മാരെ നമ്മൾ കണ്ടിട്ടുണ്ട്. അവരെ വാടക കൊടുക്കാത്തതിന്റെ പേരിൽ അവരുടെ പെട്ടി കൊടുക്കാതെ ലോഡ്ജിൽനിന്ന് അടിച്ചിറക്കുന്ന ഉടമസ്ഥന്മാരെ നമ്മൾ കണ്ടിട്ടുണ്ട്. അങ്ങനെ ബഹിഷ്കരിക്കപ്പെട്ടവർക്ക് ആശ്രയസ്ഥാനം നല്കുന്ന സ്ത്രീകളെയും നമുക്കു പരിചയമുണ്ട്. പരിതഃസ്ഥിതികൾ മാറുന്നതനുസരിച്ച് ആ സ്ത്രീകൾതന്നെ ക്രൂരകളായി മാറി ആ കലാകാരന്മാരെ അവരുടെ പെട്ടികൾ പിടിച്ചുവച്ചിട്ട് ആട്ടിപ്പായിക്കുന്നതും നമ്മൾ കണ്ടിട്ടുണ്ട്. ഇവയെല്ലാം റിയാലിറ്റികൾ. അതേ റിയാലിറ്റിക്ക് ഉറൂബ് 'വാടകവീടുകൾ' എന്ന കഥയിലൂടെ ചിത്രീകരണം നല്കുമ്പോൾ അതിനു തീക്ഷ്ണത കിട്ടുന്നു. തീക്ഷ്ണതയുണ്ടെങ്കിലും നിത്യജീവിത യാഥാർത്ഥ്യവും കല ചിത്രീകരിക്കുന്ന യാഥാർത്ഥ്യവും തമ്മിൽ പൊരുത്തപ്പെടാതിരിക്കുന്നില്ല. ഭാവനകൊണ്ടാണ് ചിത്രീകരണയാഥാർത്ഥ്യത്തിനു കലാകാരൻ തീക്ഷ്ണത നല്കുന്നത്. ഈ തീക്ഷ്ണതയാണ് നമ്മുടെ ജീവിതാവബോധത്തെ സുശക്തമാക്കുന്നതും. ഉറൂബിന്റെ കഥ വായിക്കുമ്പോൾ ഒരു "അപസ്വര"മോ കർക്കശശബ്ദമോ ഉണ്ടാകുന്നില്ല. ഇതുതന്നെ ജീവിതം, അനുഗൃഹീതനായ എഴുത്തുകാരൻതന്നെ ഉറൂബ് എന്നു പറഞ്ഞു നമ്മൾ പുസ്തകം അടച്ചുവയ്ക്കുന്നു. ഈ അനുഭവമല്ല ശ്രീ. കെ. പി. രാമനുണ്ണിയുടെ 'പരിവർത്തനം' എന്ന കഥ വായിച്ചാലുണ്ടാവുക (മാതൃഭൂമി ആഴ്ചപ്പതിപ്പ്). ഗ്രാമപ്രദേശവും അവിടത്തെ ബാങ്കും അതിലെ ജോലിക്കാരെയും അവരിൽ പ്യൂണായ മദ്യപനെയും നമ്മൾ എത്രയോ തവണ ദർശിച്ചിട്ടുണ്ട്. പ്യൂണിന്റെ മകൾ ഊമ. അവൾ ഭർത്താവില്ലാതെ ഗർഭംധരിച്ചു ട്രാജഡിയിലെത്തുന്നുവെന്നും നമുക്കറിയാം. എന്നാൽ ഈ നിത്യജീവിതസത്യത്തെ രാമനുണ്ണി വാക്കുകളിലൂടെ ആലേഖനം ചെയ്യുമ്പോൾ അത് jarring ആയി-കർണ്ണശല്യമായി-ഭവിക്കുന്നു. കാരണമെന്ത്? ഒരുതരം കൃത്രിമമായ ഭാഷയാണ് കഥാകാരന്റേത് എന്നതുതന്നെ. നർമ്മബോധമുണ്ടെന്നു വായനക്കാരെ ധരിപ്പിക്കാനായി കഥാകാരൻ വക്രതയോടെ എഴുതുന്നു. അതു വായിച്ച് ആരും ചിരിക്കുന്നില്ല. ഹാസ്യോക്തിക്കു ശ്രമിക്കുകയും അതു പരാജയപ്പെടുകയും ചെയ്യുമ്പോഴാണ് ഏറ്റവും വലിയ പരാജയം. Making എന്നതു വേറെ, Creating എന്നതു വേറെ. രാമനുണ്ണിയുടെ രചന Creation അല്ല.



*ഉറൂബ്*

ജീവിതത്തിന്റെ ഐക്യവും ജീവിതത്തിന്റെ ആന്തര വ്യവസ്ഥയും പ്രതിഫലിപ്പിക്കുന്നതാണു കലയെന്നു മ്യൂസിൽ പറഞ്ഞിട്ടുണ്ട്. പക്ഷേ അദ്ദേഹത്തിന്റെ കാലയളവിൽത്തന്നെ അതു ജീർണ്ണിക്കാൻ തുടങ്ങി. ബൽസാക്കും ഫ്ളോബറും വൈകാരിക ജീവിതത്തെ ഉത്കൃഷ്ടതയോടെ ചിത്രീകരിച്ചു. ദസ്തെയെവ്സ്കിയും സ്റ്റ്റിൻഡ്ബർഗ്ഗും ഫ്രോയിറ്റും പൈശാചികമായ അടിത്തട്ടിനെ ആലേഖനം ചെയ്തുകഴിഞ്ഞു. അതുകൊണ്ട് തനിക്കോ മറ്റുള്ള കലാകാരന്മാർക്കോ ഒന്നും ചെയ്യാനില്ല എന്നായിരുന്നു മ്യൂസിലിന്റെ അഭിപ്രായം.